# കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾവീൻ

മത്താ: 7:15 ആടുകളുടെ വേഷത്തിൽ വരുന്ന കള്ളപ്രവാചകൻമാരെ സൂക്ഷിച്ചു കൊള്ളുവിൻ. ഉള്ളിൽ അവർ കടിച്ചുചീന്തുന്ന ചെന്നായ്ക്കളാണ്. 16 ഫലങ്ങളിൽ നിന്ന് അവരെ മനസ്സിലാക്കാം. മുൾച്ചെടിയിൽ നിന്നു മുന്തിരിപ്പഴമോ ഞെരിഞ്ഞിലിൽ നിന്ന് അത്തിപ്പഴമോ പറിക്കാറുണ്ടോ? 17 നല്ല വൃക്ഷം നല്ല ഫലവും ചീത്ത വൃക്ഷം ചീത്ത ഫലവും നൽകുന്നു. 18 നല്ല വൃക്ഷത്തിനു ചീത്തഫലങ്ങളോ ചീത്ത വൃക്ഷത്തിനു നല്ല ഫലങ്ങളോ പുറപ്പെടുവിക്കാൻ സാധിക്കുകയില്ല. 19 നല്ല ഫലം കായ്ക്കാത്ത വൃക്ഷമെല്ലാം വെട്ടി തീയിലെറിയപ്പെടും. 20 അവരുടെ ഫലങ്ങളിൽ നിന്നു നിങ്ങൾ അവരെ അറിയും.

പഴയനിയമകാലത്ത് ദൈവത്തിന്റെ ദൂതറിയിച്ചിരുന്നവരെ പ്രവാചകന്മാർ എന്ന് വിളിച്ചിരുന്നു. ചില സാഹചര്യങ്ങളിൽ ഭാവിയിൽ വാരാൻപോകുന്നതിനെക്കുറിച്ച് അവർക്ക് ദർശനം ലഭിച്ചിരുന്നതായി ബൈബിളിൽ നമുക്ക് കാണാം. സ്നാപകയോഹന്നാൻ പ്രവാചകന്മാരിൽ ശ്രേഷ്ഠനായിരുന്നു എന്ന് യേശുക്രിസ്തു പറയുന്നുണ്ട്. ''പറയുന്ന ആൾ'' ആണ് സംസ്കൃതത്തിൽ പ്രവാചകൻ. ദൈവത്തെക്കുറിച്ച്, സുവിശേഷത്തെക്കുറിച്ച് ഒക്കെ പറയുന്നവൻ പ്രവാചകനാണ്.

ന്യായപ്രമാണവും പ്രവാചകന്മാരുമെല്ലാം അന്ന് ഊന്നൽ കൊടുത്തിരുന്നത് പ്രവർത്തി മാർഗത്തിനാണ്. ന്യായപ്രാമാണത്തിന്റെ ലക്ഷ്യം ഒരിക്കലും നേരിട്ട് സ്വർഗരാജ്യത്തിലേക്ക് നയിക്കലല്ല. ചിത്തശുദ്ധീകരണത്തിനുവേണ്ടിയാണ് ഒരാൾ ന്യായപ്രമാണത്തിന്റെ കർമ്മമാർഗത്തെ അവലംഭിക്കേണ്ടത്. സ്നാപകയോഹന്നാൻ യേശുക്രിസ്തുവിനു വഴിയൊരുക്കുകയായിരുന്നു. മോക്ഷത്തിലേക്ക് സഞ്ചരിക്കാൻ മനുഷ്യനെ പക്വമാക്കുകയായിരുന്നു. അതായത് സുവിശേഷത്തിന്റെ സൂക്ഷ്മ വചന രഹസ്യം ഗ്രഹിക്കാൻ പ്രാവിനെപ്പോലെ നിഷ്ക്കളങ്കരും, പാമ്പിനേപ്പോലെ സൂക്ഷ്മ ബുദ്ധിയുള്ളവരും ആക്കുകയായിരുന്നു. ന്യായപ്രാമാണത്തിന്റെ പ്രവർത്തികളിലൂടെ കടന്ന് ഹൃദയശുദ്ധി നേടാത്തവർ ആരും സ്വാതന്ത്യത്തിന്നായി കഠിന പരിശ്രമം ചെയ്യാറില്ല. അങ്ങനെ ചെയ്യാൻ പരിശ്രമിക്കാത്തവർക്ക് മോക്ഷശാസ്ത്രത്തെ സംസാരിക്കാൻ അവകാശമില്ല. ഈ ലോകത്ത് ജഢീകാഭിലാഷങ്ങൾക്കായി ജീവിക്കുമ്പോൾ ദൈവത്തെ എങ്ങനെയൊക്കെ പ്രയോജനപ്പെടുത്താം എന്ന് പ്രസംഗിക്കുന്നവർ ലോകത്തിന്റെ വിശേഷമാണ് പറയുന്നത്, സുവിശേഷമല്ല.

യേശുക്രിസ്തുവിന്റെ വിശ്വപ്രസിദ്ധമായ പർവ്വതപ്രസംഗത്തിലെ പ്രസക്തമായ ഒരു ഭാഗമാണ് ''കള്ളപ്രവാചകന്മാരെ സൂക്ഷിച്ചുകൊൾവീൻ'' എന്നത്. വരും തലമുറയ്ക്കുള്ള ഒരു മുന്നറിയിപ്പായിട്ടാണ് യേശുക്രിസ്തു ഇത് പറഞ്ഞത്. യേശുക്രിസ്തുവിന്റെ നാമത്തിൽ, യേശുക്രിസ്തുവിനുവേണ്ടി ദൂതറിയിക്കാൻ പലരും വരും, അവരിൽ ചിലർ കള്ളന്മാരാണ് എന്ന് ഒരു മുന്നറിയിപ്പ് തന്റെ ശ്രോതാക്കൾക്ക് യേശു ക്രിസ്തു നൽകുകയായിരുന്നു.

കള്ളപ്രവാചകൻ ആരാണ് എന്ന് തിരിച്ചറിയാൻ അവരുടെ ഫലം നോക്കാനാണ് യേശു പറഞ്ഞത്. നല്ല വൃക്ഷമെങ്കിൽ നല്ല ഫലവും ചീത്ത വൃക്ഷമെങ്കിൽ ചീത്ത ഫലവും കായ്ക്കും, അങ്ങനെ കായ്ക്കുന്ന ഫലത്തെ നോക്കി നിങ്ങൾക്കവരെ തിരിച്ചറിയാൻ കഴിയും എന്ന് യേശു പറഞ്ഞു. എന്തൊക്കെ ഗുണങ്ങൾ ഉള്ളവരാണ് സത്യ പ്രവാചകന്മാർ എന്ന അറിവുള്ളവർക്കുമാത്രമാണ് കള്ളപ്രവാചകരേയും, നല്ല പ്രവാചകരേയും തിരിച്ചറിയാൻ കഴിയുന്നത്.

നല്ല വൃക്ഷം എന്ന് കരുതി ചീത്തയെ സമീപിക്കുന്ന പലർക്കും തിക്തമായ ഫലങ്ങൾ അനുഭവിക്കേണ്ടി വരും. കള്ളപ്രവാചകനെ തിരിച്ചറിയാൻ കഴിയാതായാൽ ഫലമില്ല. ഒരു നല്ല സുവിശേഷപ്രവർത്തകന് എന്തൊക്കെ ഗുണങ്ങൾ ഉണ്ടായിരിക്കണം, എന്തൊക്കെയുണ്ടായിരിക്കരുത് എന്ന് അറിവില്ലാത്തവരാണ് പല വിശ്വാസികളും. ഒരു പക്ഷെ പല സുവിശേഷ പ്രാസംഗീകർക്കും അവർക്ക് വേണ്ട സത്ഗുണങ്ങൾ ഏതൊക്കെ എന്ന് അറിയാമോ എന്ന് സംശയമാണ്. സത്ഗുണപൂർണ്ണനായിത്തീരണം എന്ന് ബൈബിൾ പറയുന്നുണ്ടെങ്കിലും, സത്ഗുണങ്ങൾ എന്തൊക്കെ, തമോഗുണങ്ങൾ എന്തൊക്കെ എന്ന് വിശദമായി ബൈബിളിൽ പ്രതിപാദിക്കുന്നില്ല. ചുരുക്കം ചില കാര്യങ്ങൾ ബൈബിളിൽ അവിടവിടെ ചിതറിക്കിടക്കുന്നുണ്ട് എന്നതൊഴിച്ചാൽ മനുഷ്യനിൽ പ്രകടമാകുന്ന അനുകൂലവും പ്രതികൂലവുമാകുന്ന ഗുണങ്ങളേക്കുറിച്ചും ദോഷങ്ങളെക്കുറിച്ചും പൂർണ്ണ പ്രതിപാദനങ്ങൾ ഇല്ല.

അന്ധന്മാർ ഒരിക്കലും അന്ധന്മാരെ നയിക്കാൻ ഇടയാകരുത് എന്ന് യേശുക്രിസ്തു പറയുന്നുണ്ട്. ആരാണ് അന്ധന്മാർ?. ഇന്ന് സുവിശേഷം പ്രസംഗിക്കുന്നവരുടെ കൂട്ടത്തിൽ അന്ധന്മാരുണ്ടെങ്കിൽ അവരെ എങ്ങനെ തിരിച്ചറിയും? ഈ തരത്തിൽ ചിന്തിക്കുന്നവർ തന്നെ വിരളമാണ്. ഒരൽപം അത്ഭുതസിദ്ധികൾ ഉണ്ടെങ്കിൽ പതിനായിരങ്ങളും, ലക്ഷങ്ങളും അവരെ പിൻപറ്റും എന്ന് നാം മനസിലാക്കണം. ദൈവത്തിന്റെ ദാസൻ എന്നതിനു തെളിവായി അത്ഭുതങ്ങൾ കാണിക്കാനുള്ള കഴിവിനെ ബൈബിൾ പറയുന്നുണ്ട് എന്ന് ഇവിടെ വിസ്മരിക്കുന്നില്ല. പക്ഷെ അതിനു വിരുദ്ധമായും യേശുക്രിസ്തു പറയുന്നുണ്ട്. അധർമ്മം പ്രവർത്തിക്കുന്നവർ എന്നാണാവരെക്കുറിച്ച് യേശുക്രിസ്തു പറഞ്ഞത്.

അത്ഭുതങ്ങൾ ദൈവീകമെന്നും, അത് ചെയ്യുന്നവർ ദൈവപുരുഷന്മാർ എന്നും ധരിക്കുന്നവരാണ് പലരും. അത്ഭുതം പ്രവർത്തിക്കുന്ന പല അളുകൾക്കും അതിന്റെ ശാസ്ത്രീയ വശം അറിയായകയാൽ അവരും അതിനെ ദിവ്യവൽക്കരിക്കാറുണ്ട്. ഇന്നത്തെ ക്രിസ്തീയ മേഖലകളിൽ അൽപം എക്സ്ട്രാ ഫിറ്റിംഗ്സ് ഇല്ലാത്ത പ്രാസംഗീകർക്ക് അംഗീകാരവും പ്രസിദ്ധിയും കുറവാകാനുള്ള കാരണം മനുഷ്യരുടെ അജ്ഞതമാത്രമാണ്. അത്ഭുതങ്ങളും ദൈവവുമായുള്ള ബന്ധം വളരെകുറച്ച്പേർക്ക് മാത്രമേ അറിയുന്നുള്ളു. ബൈബിൾ ചരിത്രത്തിൽ മോശയുടെ കാലത്ത് അത്ഭുതങ്ങളൂടെ പരാമർശം നാം കാണുന്നു. മോശ കാണിച്ച അത്ഭുതങ്ങളിൽ പത്തിൽ ഒൻപതും കാണിച്ച മന്ത്രവാദികളെക്കുറിച്ച് നാം വായിക്കുന്നു. മോശകാണിച്ചതു ദൈവീക ശക്തിയെന്നും, മന്ത്രവാദികൾ കാണിച്ചതു ദുർദ്ദേവതകളുടേ ശക്തിയെന്നും നാം മനസിലാക്കുന്നു. രണ്ടുകൂട്ടരും ചെയ്ത അത്ഭുതങ്ങളൂടെ രഹസ്യം അറിയുന്നവർക്ക് മാത്രമാണ് അതിന്റെ സത്യം അറിയുന്നത്. അൽപം രോഗശാന്തിവരം ഉണ്ടെങ്കിൽ, അൽപം വാക്സിദ്ധിയുണ്ടെങ്കിൽ, അൽപം ഭാവിയെക്കുറിച്ച് പ്രവചിക്കാൻ കഴിഞ്ഞാൽ അത്തരക്കാർക്ക് കൊയ്ത്ത് കാലമാണ്. അൽപം വേദ പരിജ്ഞാനവും വാചാലമായി സംസാരികനുള്ള കഴിവും ഉള്ളവർ പലരും ഇന്ന് ദൈവത്തിന്റെ അനുഗ്രഹീത ദൈവപുരുഷന്മാരായി കണക്കാക്കപ്പെടുന്നു. ഇത് ക്രിസ്തീയ മേഖലയിലാണ് കൂടുതൽ തെറ്റിദ്ധരിക്കപ്പെടുന്നത്. ഹൈന്ദവരുടെ ഇടയിൽ അത്ഭുതങ്ങൾ കാണിക്കുന്നവരെയെല്ലാം ദൈവപുരുഷന്മാരായി അംഗീകരിക്കാറില്ല. എങ്കിലും അജ്ഞരായ ചിലർ അത്ഭുതങ്ങൾ കാണിക്കുന്നവരെ ദൈവീപുരുഷന്മാരായി കണക്കാക്കുന്നു.

ദൈവത്തിന്റെ ഇഷ്ടപ്രകാരം, ആജ്ഞപ്രകാരം അത്ഭുതങ്ങൾ പ്രവർത്തിക്കുമ്പോൾ അത് സാധുവാണ്. എന്നാൽ പലരും അവരുടെ ഉള്ളിലുറങ്ങിക്കിടന്ന ശക്തിയെ ഉണർത്തി സ്വന്ത ഇഷ്ടപ്രകാരം അത് വിനിയോഗിക്കുകയാണ് ചെയ്യുന്നത്. പ്രാസംഗീകരായ പലർക്കും ആന്തരീക മനുഷ്യനേക്കുറിച്ചോ, അനന്തമായ ശക്തികളുടെ കലവറയായ മനസിനെക്കുറിച്ചോ ഒന്നും കാര്യമായ പരിജ്ഞാനമില്ലായകയാൽ അത്ഭുത ശക്തികൾ ദൈവം തരുന്നു എന്ന് തെറ്റിദ്ധരിക്കുകയാണ് ചെയ്യുന്നത്.

പല തരത്തിലുള്ള ശക്തികളും അവയ്ക്കെല്ലാം അധിപനായി ഓരോരോ ദേവന്മാരും (ദൂതന്മാർ) ഉണ്ട്. ശക്തികൾ ആഗ്രഹിക്കുന്നവരുടെ അപേക്ഷകൾ അതാത് ദേവന്മാരിലേക്ക് ഡയറക്റ്റ് ചെയ്യപ്പെടുന്നു. പ്രാർത്ഥിച്ചത് യേശുക്രിസ്തുവിനോടാണെങ്കിലും അത് ചെന്നെത്തുന്നത് കൺസേൺഡ് ദേവന്മാരിലേക്കാണ്. അങ്ങനെ അവർ തരുന്ന ശക്തികൾ സ്വന്തം ഇഷ്ടപ്രകാരം വിനിയോഗിക്കുകയാണ് ഇന്ന് പലരും ചെയ്യുന്നത്. മനുഷ്യനിൽ ആത്മാവായ ദൈവത്തെക്കൂടാതെ പല ദേവന്മാരും ആത്മാവിന്റെ ആജ്ഞാനുവർത്തികളായി പ്രവർത്തിക്കുന്നുണ്ട്. പക്ഷെ ഇത്തരം വിഷയങ്ങളെക്കുറിച്ചുള്ള പരിജ്ഞാനം ഇല്ലായ്കയാൽ പലരും സാത്താന്റെ കെണിയിൽ പെടുന്നു എങ്കിലും അതൊന്നും അറിയുന്നുപോലുമില്ല.

അതുകൊണ്ടാണ് യേശുക്രിസ്തു ഇവിടെ ഞാൻ നിങ്ങളെ ഒരുനാളും അറിഞ്ഞിട്ടില്ല എന്ന് പറയുന്നത്. മോശ കാണിച്ച പത്തിൽ ഒൻപതും അത്ഭുതങ്ങൾ അന്നത്തെ മന്ത്രവാദികൾ കാണിച്ചിരുന്നതായി ബൈബിൽ രേഖപ്പെടുത്തുന്നു.

ഒരു പ്രവാചകൻ ഒരിക്കലും ആത്മീയമായി അന്ധനായിരിക്കരുത്, അങ്ങനെ ആയിരുന്നാൽ പലരും വഴിതെറ്റാൻ ഇടയാകും. ആത്മീയ പരിജ്ഞാനം ഇല്ലാത്ത പലരും ഇന്ന് മറ്റുള്ളവരോട് പ്രസംഗിക്കുന്ന പ്രവാചകന്മാരാണ്. ഇതിലൂടെ അവരുടെ അജ്ഞാനം മറ്റുള്ളവരിലേക്ക് വിതക്കുകയാണവർ ചെയ്യുന്നത്. സുവിശേഷം (മോക്ഷമാർഗം) എല്ലാവർക്കും പിൻപറ്റാവുന്നത് എന്ന് പറയുന്നവരും, ഒന്നും ത്യജിക്കേണ്ടതില്ലെന്ന് പഠിപ്പിക്കുന്നവരും ആത്മീയത്തിന്റെ പരിജ്ഞാനം ഇല്ലാത്തവരാണ്. തന്നുള്ളിലെ ആത്മാവിനെ അറിയാത്തവർ ദൈവത്തെ അറിയുന്നില്ല. മനുഷ്യൻ ദൈവത്തിന്റെ മന്ദിരമാണ്, ക്ഷേത്രമാണ്, ആത്മാവാണ് ദൈവം. ഇന്ദ്രിയങ്ങൾക്കും മനസിനും, ബുദ്ധിക്കും അതീതമായി, മനുഷ്യന്റെ ജീവന്റെ ജീവനായി, അത്മാവിന്റെ ആത്മാവായി വസിക്കുന്ന പരമാത്മാവിനെ രുചിച്ചറിഞ്ഞവർ(അനുഭവിച്ചറിഞ്ഞവർ) ആണ് ദൈവത്തെ അറിഞ്ഞവർ. പുസ്തകം വായിച്ചോ, ആരെങ്കിലും പറഞ്ഞത് കേട്ടോ ദൈവത്തെ അറിഞ്ഞു എന്ന് കരുതുന്നത് അജ്ഞാനമാണ്.

## ആത്മീയ അന്ധത

ഒരു വിശ്വാസി പ്രത്യേകിച്ച് നായകന്മാർ കുരുടന്മാരായിരിക്കരുത്, അങ്ങനെയായാൽ പലരും വഴിതെറ്റി അജ്ഞാനാന്ധകാരത്തിന്റെ പടുകുഴിലേക്ക് വീഴാൻ ഇടയാകും എന്ന് യേശുക്രിസ്തു പറയുന്നുണ്ട്. പിശാചിനു ആവശ്യം അതുതന്നെയാണ്, എങ്ങനെ ഒരു വിശ്വാസിയെ വഴി തെറ്റിച്ച് തന്റെ വലയിൽ ബന്ധിച്ചിടാം എന്ന് ആലോചിക്കുന്ന സാത്താന് ഏറ്റവും എളുപ്പമായ മാർഗം അന്ധന്മാരായ നായകന്മാരെ ആത്മീയ മണ്ഡലങ്ങളിൽ ഉയർത്തുകയും, ശരിയായ കാഴ്ച്ചപ്പാടുള്ളവരെ കുറേശെ അന്ധന്മാരാക്കുകയുമാണ്. അജ്ഞാനം അന്ധകാരമായും, പരിജ്ഞാനം പ്രകാശമായും ആത്മീയഭാഷയിൽ പറയപ്പെടുന്നു. അതുകൊണ്ട് ഭാരതത്തിൽ ''തമസോ മാ ജ്യോതിർ ഗമയാ'' (ഇരുട്ടിൽ നിന്നും പ്രകാശത്തിലേക്ക് എന്നെ നയിക്കേണമേ) എന്നൊരു പ്രാർത്ഥനയുണ്ട്. പ്രകാശമേ നയിച്ചാലും എന്ന് പ്രാർത്ഥിക്കുമ്പോൾ ഉദ്ദേശിക്കുന്നത് അജ്ഞാനാന്ധകാരത്തിൽ നിന്നും ജ്ഞാനപ്രകാശത്തിലേക്ക് നയിക്കേണമേ എന്നാണ്. ഇവിടെ ജ്ഞാനമെന്നും ദൈവമെന്നും പ്രകാശത്തിന് അർത്ഥം കൽപ്പിക്കാം. തമസ് സൃഷ്ടിക്ക് മുമ്പേ ഉണ്ടായിരുന്നതായി ബൈബിൾ പറയുന്നു. ''ആഴത്തിൻ മീതെ ഇരുൾ ഉണ്ടായിരുന്നു''.

ദിവ്യ രഹസ്യങ്ങൾ മനുഷ്യൻ അറിയാതിരിക്കാൻ എന്തു ചെയ്യണമെന്ന് സാത്താന് ശരിക്കറിയാം. അതിന് വെളിച്ചദൂതന്മാരെപ്പോലും ഉപയോഗിക്കുകയാണ് അവൻ ചെയ്യുന്നത്. യേശുക്രിസ്തുവിനേപ്പോലും പ്രലോഭിപ്പിക്കാൻ കഴിഞ്ഞ സാത്താൻ ശക്തനാണ്. തന്റെ രീതി, പ്രവർത്തന മേഘല മുതലായവയൊന്നും മനുഷ്യന് മനസിലാകാത്ത തരത്തിലാക്കുകയാണ് അവൻ ആദ്യമേ ചെയ്യുന്നത്. അതായത് ഒരാൾ

സാത്താന്റെ വലയിൽ സാത്താന്റെ ഉപകരണമായി പ്രവർത്തിക്കുമ്പോഴും അതറിയാതിരിക്കാൻ സാത്താൻ പ്രത്യേകം ശ്രദ്ധിക്കുന്നു. അതുകൊണ്ട് സാത്താന്റെ ഉപകരണമായിരിക്കുന്ന പലരും ദൈവദാസന്മാർ എന്ന് സ്വയം ധരിക്കുകയും മറ്റുള്ളവരെ വിശ്വസിപ്പിക്കുകയും ചെയ്യുന്നു. ദൈവേഷ്ടത്തിന് വിരുദ്ധമായ ഒരു ചെറിയ ആഗ്രഹം പോലും പത്രോസിനെ സാത്താനെ എന്ന് വിളിക്കാൻ ഇടയാകുന്നത് ബൈബിളിൽ രേഖപ്പെടുത്തിയിട്ടുണ്ട്. ദൈവത്തിന്റെ ഇഷ്ടം എന്തെന്ന് തിരിച്ചറിയുവാൻ മനസു പുതുക്കി രൂപാന്തരപ്പെടുവീൻ എന്നാണ് തിരുവചനം പഠിപ്പിക്കുന്നത്. പക്ഷെ ദൈവത്തിന്റെ ഇഷ്ടം യേശുക്രിസ്തുവിൽ വിശ്വസിക്കുന്നതുമാത്രമാണ് എന്ന് ധരിക്കുന്നവർ, മറ്റുള്ളവരെ അങ്ങനെ ധരിപ്പിക്കുന്നവർ ഉണ്ട്. എന്നാൽ ദൈവത്തിന്റെ ഇഷ്ടമോ നിങ്ങളുടെ ശുദ്ധീകരണം തന്നെ എന്ന വേദഭാഗം അവരുടെ കണ്ണിന് സാത്താൻ മറയ്ക്കുന്നു. മനുഷ്യന്റെ ശുദ്ധീകരണം, വിശുദ്ധ ജീവിതം, ഭക്തി മുതലായവയൊക്കെയാണ് ഒരാളെ രക്ഷയിലേക്ക് നയിക്കുന്നത് എങ്കിലും ഇന്ന് പലരും യേശുക്രിസ്തുവിൽ വിശ്വസിക്കുന്നു, രക്ഷിതാവായി സ്വീകരിച്ചിരിക്കുന്നു എന്ന കാരണത്താൽ രക്ഷ പ്രാപിച്ചവരാണ്. ''നീതിമാൻ പ്രയാസേന രക്ഷ പ്രാപിക്കുന്നു എങ്കിൽ പാപിയുടേയും അഭക്തന്റേയും ഗതിയെന്താകും'' എന്ന വേദഭാഗം അപ്രസക്തമാകുന്നത് എങ്ങനെ എന്ന ചോദ്യം ഉയരുന്നു. നീതിമാനുപോലും രക്ഷ പ്രാപ്യമല്ല, അത് പ്രയാസേന നേടേണ്ടതാണ് എന്നാണിവിടെ സൂചിപ്പിക്കുന്നത്. അജ്ഞാനത്തിലൂടെ സാത്താൻ എങ്ങനെ ജനകോടികളെ മിഥ്യാബോധത്തിലേക്ക് തള്ളിവിടുന്നു എന്നതിന് ഈ ഒരു വിഷയം മാത്രം മതി.

കേട്ട വചനത്തെ മറവിയിലേക്ക് ആഴ്ത്തുന്നതും, വേണ്ട സമയത്ത് ഓർമ്മയിലേക്ക് കൊണ്ടുവരാൻ കഴിയാതാക്കുന്നതും സാത്താനാണ്.

...നിങ്ങളുടെ വിശ്വാസത്തോട് വീര്യവും, വീര്യത്തോട് പരിജ്ഞാനവും, പരിജ്ഞാനത്തോട് സ്ഥിരതയും, സ്ഥിരതയോട് ഭക്തിയും, ഭക്തിയോട് സഹോദരപ്രീതിയും, സഹോദരപ്രീതിയോട് സ്നേഹവും കൂട്ടിക്കൊൾവീൻ.(2. പത്രോ:–1–5–7) അവയില്ലാത്തവനോ കുരുടൻ അത്രേ (1:–9)

ഏഴു കാര്യങ്ങൾ സമ്പാദിക്കാത്തവൻ അന്ധനാണ് എന്ന് വി.പത്രോസ് പറയുന്നു. അത്തരക്കാർക്ക് മറ്റുള്ളവരെ നയിക്കാനോ ഉപദേശിക്കാനോ അധികാരമില്ല, കാരണം അവർ കുരുടരാണ്. അവർ നയിച്ചാൽ മറ്റുള്ളവരും കുഴിയിൽ വീഴും. ഈ അവസ്ഥയുണ്ടാകരുത് എന്ന് യേശുക്രിസ്തു പറഞ്ഞതാണ്. സുവിശേഷം കേൾക്കാൻ ഏവർക്കും സ്വാതന്ത്ര്യം ഉണ്ടെങ്കിലും അത് പറയാൻ, പ്രചരിപ്പിക്കാൻ എല്ലാവർക്കും അവകാശമില്ല എന്ന് യേശുക്രിസ്തുവും, വി. പത്രോസും പറയുന്നു.

താൻ ചെയ്യാത്തത് മറ്റുള്ളവരോട് ചെയ്യാൻ പറയാൻ തനിക്കവകാശമില്ല. ആചരിക്കയും ആചരിച്ചപോലെ പഠിപ്പിക്കുകയും ചെയ്യുക എന്നാണ് യേശുക്രിസ്തു പറഞ്ഞത്.

നല്ല ഫലം കായ്ക്കുന്ന വൃക്ഷത്തോടാണ് പ്രവാചകന്മാരെ യേശു ഉപമിച്ചത്. ഒരാൾ പ്രവാചകനെങ്കിൽ അതിനു യോജിച്ച ഫലം കായ്ക്കണം. അതിനർത്ഥം ദൈവീക ഗുണങ്ങൾ ഇല്ലാത്തവർ പ്രവാചകന്റെ വേഷം കെട്ടരുത് എന്നാണ്. സത്ഗുണപൂർണ്ണനാകണം എന്നാണ് മറ്റൊരുഭാഗത്ത് യേശുക്രിസ്തു ഇതിനെക്കുറിച്ച് പറഞ്ഞത്. ദൈവീക ഗുണങ്ങൾ ഏതൊക്കെ അതിന് വിരുദ്ധമായ ഗുണങ്ങൾ ഏതൊക്കെ എന്നറിയേണ്ടിയിരിക്കുന്നു. ആദ്യമേ ആസുരീകഗുണങ്ങളെ പുറത്ത് തള്ളി ദൈവീക ഗുണങ്ങളെ സമ്പാദിക്കുകയാണ് വേണ്ടത്.

ഒരാൾക്ക് ആദ്യമേ വേണ്ടത് വിശ്വാസമാണ് എന്ന് പത്രോസ് പറയുന്നു. വിശ്വാസം എന്ന പദത്തിന് പൗലോസ് കൊടുക്കുന്ന അർത്ഥവും യേശുക്രിസ്തു കൊടുക്കുന്ന

അർത്ഥവും വ്യത്യസ്തമാണ്. ആത്മവിശ്വാസം എന്ന ആശയത്തിലാണ് യേശുക്രിസ്തു വിശ്വാസത്തെക്കുറിച്ച് പറഞ്ഞത്. കടുകുമണിയോളം വിശ്വാസമു (അൽപം) ണ്ടെങ്കിൽ ആ മലയോട് അവിടെ നിന്ന് മാറിപ്പോക എന്ന് പറഞ്ഞാൽ അത് അനുസരിക്കും എന്ന് പറഞ്ഞതിലൂടെ ഈ പ്രപഞ്ചത്തിൽ എല്ലാറ്റിന്റേയും ആധിപത്യം നേടിയ വ്യക്തിയെയാണ് ഇവിടെ സൂചിപ്പിക്കുന്നത്. അവന് രക്ഷയെന്നല്ല ഒന്നും തന്നെ അസാദ്ധ്യമാകുകയില്ല എന്ന് യേശുക്രിസ്തു പറഞ്ഞത് ഓർമ്മിക്കുക. ഒരാൾ ദൈവത്തെ ആരാധിക്കാൻ തുടങ്ങുംപോൾ ഉണ്ടാകുന്ന വിശ്വാസത്തെക്കുറിച്ചാണ് വി. പൗലോസ് പറഞ്ഞത്. എന്നാൽ യേശുക്രിസ്തു പറഞ്ഞത് ദൈവവുമായുള്ള ബന്ധത്തിൽ ഈ പ്രകൃതിയിൽ എന്തിനെവേണമെങ്കിലും നിയന്ത്രിക്കാൻ കഴിയുന്ന ആത്മവിശ്വാസത്തെക്കുറിച്ചാണ്. അത് അൽപമെങ്കിലും ഉണ്ടായിരുന്നെങ്കിൽ (കടുകുമണിയോളം) നിങ്ങൾക്ക് സകലതും സാദ്ധ്യമാകുമായിരുന്നു. മനുഷ്യന് അസാദ്ധ്യമാകുന്ന രക്ഷ പ്രാപിക്കുന്നത് ഈ സകലതും സാദ്ധ്യമാകുന്ന അവസ്ഥയിൽ നാം എത്തിച്ചേരുമ്പോൾ മാത്രമാണ്.

വിശ്വാസത്തോടുകൂടെ വേണ്ടത് വീര്യമാണ്. ബലം, അത്ഭുതങ്ങൾ ചെയ്യാനുള്ള ശക്തി, മനോബലം ആത്മബലം എന്നൊക്കെ വീര്യത്തെ പറയാം. ബലവാനാണ് സ്വർഗരാജ്യം ലഭിക്കുന്നത്. ബലഹീനനത് ലഭിക്കില്ല (ബലഹീനേന ലഭ്യഃ) എന്ന് ഭാരത ദർശനങ്ങൾ. ബലവാൻ ബലാൽക്കാരേണ സ്വർഗരാജ്യം കൈയ്യടക്കുന്നു എന്ന് യേശു ക്രിസ്തു.

## ഇന്ദ്രിയജയം

പത്ത് ഇന്ദ്രിയങ്ങളിലൂടെയാണ് മനസ് പ്രവർത്തിക്കുന്നത്. കണ്ണിലൂടെ കണ്ടും, കാതിലൂടെ കേട്ടും, മൂക്കിലൂടെ മണത്തും, ത്വക്കിലൂടെ സ്പർശിച്ചും, നാക്കിലൂടെ രുചിച്ചും ഭൗതീക വിഷയങ്ങളെ അറിയുന്നു. നടക്കുന്നതിന് കാലുകളും, പ്രവർത്തിക്കുന്നതിന് കൈകളും, സംസാരിക്കുന്നതിന് നാവും, സന്താനോത്പാദനത്തിന് ഉത്പാദനേന്ദ്രിയവും വിസർജ്ജനത്തിന് വിസർജ്ജനേന്ദ്രിയങ്ങളും ഉപയോഗിക്കുന്നു. ഈ പത്ത് ഇന്ദ്രിയങ്ങളിലൂടേയാണ് ഒരു മനുഷ്യന്റെ ഭൗതീക ജീവിതം.

ഭൗതീക വിഷയങ്ങളിൽ വ്യാപരിക്കാനല്ലാതെ ആത്മീയ തലങ്ങളിൽ വ്യാപരിക്കാൻ ഇവക്ക് കഴിവില്ല. ജീവന് ഭൗതീകജീവിതത്തിനുവേണ്ട ഉപകരണങ്ങൾ മാത്രമാണ് പത്ത് ഇന്ദ്രിയങ്ങൾ. ഇന്ദ്രിയങ്ങളെ ജീവാത്മാവുമായി ബന്ധപ്പെടുത്തുന്നത് മനസും ബുദ്ധിയുമാണ്. ഇന്ദ്രിയങ്ങളിലൂടെ പുറത്തേക്ക് വ്യാപരിച്ചുകൊണ്ടിരിക്കുന്ന മനസിനും ബുദ്ധിക്കും ആത്മാവിലേക്ക് തിരിയണമെങ്കിൽ ഇന്ദ്രിയങ്ങളിൽ നിന്നും മോചിക്കണം. ആത്മാവ്(ദൈവം) ഉള്ളിലാണ്. വിഷയങ്ങൾ വെളിയിലുമാണ്. ഇന്ദിയങ്ങളിലൂടെ ജീവിക്കാനുള്ള ജീവന്റെ ആഗ്രഹം അവസാനിപ്പിക്കാതെ ആത്മാവിലേക്ക് തിരിയാൻ കഴിയില്ല. അതുകൊണ്ട് ആത്മീയ ജീവിതത്തിന് ഇന്ദ്രിയജയം അത്യാവശ്യമാണ്. ജഡീകാഭിലാഷങ്ങൾ ഉള്ളവർക്ക് ആത്മീയ ജീവിതം പ്രയാസമാണ് എന്ന് ബൈബിൾ പറയാൻ കാരണം അവതമ്മിലുള്ള ശത്രുതയും വൈരുദ്ധ്യവുമാണ്.

ഇന്ദ്രിയജയമില്ലാത്തവർ വിവാഹം ചെയ്യട്ടെ എന്നാണ് വി.പൗലോസ് പറയുന്നത്. അങ്ങനെയാവുമ്പോൾ അന്ധത കുറച്ചെങ്കിലും ബാധിച്ചിരിക്കുന്നു എന്നാണ് മനസിലാക്കേണ്ടത്. ഇന്ദ്രിയതല ജീവിതമാണ് ജീവന് ബന്ധങ്ങളായിത്തീരുന്നത്. ജഡീകാഭിലാഷങ്ങൾ എല്ലാം ഇന്ദ്രിയങ്ങളോട് ബന്ധപ്പെട്ടിരിക്കുന്നു. ജഡീകാഭിലാഷങ്ങൾ ഉള്ളവർക്ക് ദൈവത്തെ പ്രസാദിപ്പിക്കാൻ കഴിയില്ല. അതുകൊണ്ട് ഇന്ദ്രിയജയം നേടിയവനാണ് കണ്ണ് കാണുന്നവൻ. അതില്ലാത്തവർ അന്ധരാണ് എന്ന് വി.പത്രോസ് പറയുന്നത് പ്രസക്തമാണ്.

എതിർലിംഗത്തോടുള്ള ആകർഷണം മനുഷ്യപ്രകൃതിയിൽ അന്തർലീനമായിക്കാണുന്നു. ജന്മസഹജമായിത്തന്നെ ജീവജാലങ്ങളിലെല്ലാം തന്നെ പരമ്പരയെ നിലനിർത്താൻ ഉള്ള അഭിവാഞ്ച പ്രത്യക്ഷമാണ്. പുരുഷന് സ്ത്രീയോടും, സ്ത്രീക്ക് പുരുഷനോടും ആകർഷണം തോന്നുന്നത് മനുഷ്യപ്രകൃതിയാണ്. മനസിൽ ലൈംഗീകമായ ആഗ്രഹം ജനിക്കുമ്പോൾ തന്നെ ആ കർമ്മം ചെയ്തുകഴിഞ്ഞു എന്നാണ് യേശുക്രിസ്തു പറഞ്ഞത്. മനസ് ചെയ്യുന്നതാണ് കർമ്മം ശരീരം ചെയ്യുന്നതല്ല എന്ന് ഭാരതീയ ദർശനങ്ങൾ. ലൈംഗീകാസക്തി (ഭാര്യയോടാണെങ്കിൽപോലും) അടിമത്വമാണ്. അവർ ഇന്ദ്രിയങ്ങൾക്കടിമയാണ് എന്ന് തന്നെയാണ്. അതുകൊണ്ടാണ് ചിലർ സന്യസ്തരായി ജീവിക്കാൻ ആഗ്രഹിക്കുന്നത്.

തന്നുള്ളിൽ വസിക്കുന്ന ആത്മാവിനോടല്ലാതെ മറ്റെന്തിനോടെങ്കിലും ഉള്ള ആഗ്രഹം ആത്മാവിനെയറിയാൻ തടസമാണ്. സത്യം അകത്താണ് എന്ന് ബോദ്ധ്യപ്പെടാൻ തന്നെ പ്രയസമായതുകൊണ്ട് ആകാശത്തിൽ എവിടേയോ സ്വർഗത്തിലിരിക്കുന്ന പിതാവിനോടും പുത്രനോടും പ്രാർത്ഥിക്കുന്നു. ശരീരത്തിനകത്ത് ശരീരത്തെ ക്ഷേത്രമാക്കി വസിക്കുന്ന ദൈവത്തെ പൂർണ്ണ മനസോടേ, പൂർണ്ണശക്തിയോടെ പൂർണ്ണ ആത്മാവോടെ സ്നേഹിക്കണമെങ്കിൽ മറ്റുള്ളതിനോടൊക്കെയുള്ള സ്നേഹം(ഭക്തി) ഇല്ലാതാകണം. അതുകൊണ്ടാണ് നിനക്കുള്ളതെല്ലാം ത്യജിച്ച് നിന്നെത്തന്നെ പകച്ച് എന്നെ അനുഗമിക്കുക എന്ന് യേശുക്രിസ്തു പറഞ്ഞത്. ഒന്നും ത്യജിക്കാതെ വിശ്വാസം കൊണ്ട് രക്ഷപെടാം എന്ന് പഠിപ്പിക്കുന്നവർ ഏതുവിഭാഗത്തിൽപെടുന്നവർ എന്ന് ചിന്തിക്കുക.

ഇന്ദ്രിയങ്ങളിലൂടെ ജഢീകവും ലൗകീകവുമായ സുഖങ്ങൾ അനുഭവിക്കാനുള്ള ആഗ്രഹം ജഢീകാഭിലാഷങ്ങൾ ആണ്. അത് ആത്മാവിന്റെ അഭിലാഷങ്ങൾക്കെതിരുമാണ്. അഥവാ ജഢീകഭിലാഷമുള്ളവർക്ക് ആത്മാവിനെ അറിയാൻ കഴിയില്ല. ആത്മജ്ഞാനം, ആത്മസാക്ഷാൽക്കാരം നേടുന്നതാണ് ദൈവത്തെ അറിയൽ.

മറ്റുള്ളവരിൽ കുറവുകൾ കണ്ടെത്താൻ പലർക്കും കഴിയുമെങ്കിലും തന്നിലെ കുറവുകൾ കണ്ടെത്തി പരിഹരിക്കാൻ ശ്രമിക്കുന്നവരാണ് ബുദ്ധിമാന്മാർ. അതുകൊണ്ട് മറ്റൊരാൾ കള്ളപ്രവാചകനാണോ എന്ന് കണ്ടുപിടിക്കാൻ ശ്രമിക്കുന്നതിനേക്കാൾ നല്ലത് നാം ഓരോരുത്തരും കള്ളപ്രാവാചകനാണോ എന്ന് സ്വയം ശോധന ചെയ്യുന്നതായിരിക്കും. ഒരർത്ഥത്തിൽ നാം ഓരോരുത്തരും ഓരോ പ്രവാചകന്മാർ തന്നെയാണ് എന്ന് മറക്കരുത്. യേശുവിനേക്കുറിച്ച് മറ്റുള്ളവരോട് പറയുന്നവരൊക്കെ പ്രവാചകന്മാരാണ്. അതുകൊണ്ട് ''ഞാൻ'' കള്ളപ്രവാചകനാണോ എന്ന് ഓരോരുത്തരും ചിന്തിക്കുക.

''ഞാൻ ഒരുനാളും നിങ്ങളെ അറിഞ്ഞിട്ടില്ല അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെ വിട്ട് പോകുവീൻ'' എന്ന യേശുക്രിസ്തുവിന്റെ സ്വരം കേൾക്കാൻ ആഗ്രഹിക്കാത്തവരെല്ലാം ഈ പുനഃപരിശോധനയ്ക്ക് വിധേയനാകുന്നത് നല്ലതാണ്. സുവിശേഷകൻ എന്ന് അഭിമാനിക്കുന്നവർ ദൈവവേലയെന്ന് ഘോഷിക്കുന്നവർ യേശുക്രിസ്തുവിന്റെ ''അധർമ്മം പ്രവർത്തിക്കുന്നവരെ എന്നെവിട്ട് പോകുവീൻ'' എന്ന് കേൾക്കേണ്ടിവന്നാൽ എത്രദുഃഖകരം?.

7:22 അന്ന് പലരും എന്നോടു ചോദിക്കും: കർത്താവേ, കർത്താവേ, ഞങ്ങൾ നിൻെറ നാമത്തിൽ പ്രവചിക്കുകയും നിൻെറ നാമത്തിൽ പിശാചുക്കളെ പുറത്താക്കുകയും നിൻെറ നാമത്തിൽ നിരവധി അദ്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തില്ലേ? 23 അപ്പോൾ ഞാൻ അവരോടു പറയും: നിങ്ങളെ ഞാൻ ഒരിക്കലും അറിഞ്ഞിട്ടില്ല; അനീതി പ്രവർത്തിക്കുന്നവരേ, നിങ്ങൾ എന്നിൽനിന്ന് അകന്നു പോകുവിൻ.

ഓരോരുത്തരും തിരഞ്ഞെടുക്കേണ്ട നല്ല അംശം എന്തെന്ന് മറിയയെ ചൂണ്ടിക്കാണിച്ച് യേശുക്രിസ്തു പഠിപ്പിച്ചു. വചനം കേട്ട് ഹൃദയത്തിൽ സംഗ്രഹിച്ച മറിയ തന്റെ സഹോദരി മാർത്തയേക്കാൾ ബുദ്ധിമതിയായിരുന്നു. മാർത്തയാകട്ടെ യേശുവിനും ശിഷ്യന്മാർക്കും വേണ്ടി അടുക്കളയിൽ ഭക്ഷണം ഉണ്ടാക്കാൻ ബദ്ധപ്പെടുകയായിരുന്നു.

സുവിശേഷം സ്വീകരിക്കാനുള്ള വരപ്രസാദം ലഭിച്ചവർ, വചനം അതിന്റെ ആന്തരീകാർത്ഥത്തോടെ ശ്രവിച്ച്, ഹൃദയത്തിൽ സംഭരിച്ച് വെക്കുകയാണ് ആദ്യം വേണ്ടത്. മാർത്തയേയും മറിയയേയും മനുഷ്യന്റെ പരിണാമത്തിന്റെ രണ്ട് വ്യത്യസ്ഥ ഘട്ടങ്ങളായി നമുക്ക് കാണാം. നല്ല അംശം തിരഞ്ഞെടുത്തത് മറിയയാണ്, അത് വചനം ശ്രവിച്ച്, മനനം ചെയ്ത് ഹൃദയത്തിൽ സംഭരിച്ച് വെക്കുകയാണ്. ദൈവരാജ്യത്തെക്കുറിച്ച്, രക്ഷയുടെ മർമ്മങ്ങളെക്കുറിച്ച് ഒക്കെ യേശുക്രിസ്തു മറിയയോട് പറയുന്നു. മറിയ മറ്റൊന്നും ശ്രദ്ധിക്കുന്നില്ല, തന്റെ സഹോദരി അടുക്കളയിൽ ഭക്ഷണം ഉണ്ടാക്കാൻ പരിശ്രമിക്കുന്നുണ്ട്. മറിയ അതറിയുന്നുണ്ടെങ്കിലും യേശുവിനെ വിട്ട്, അദ്ദേഹത്തിൽ നിന്നും ഉതിർന്നുവീഴുന്ന മണിമുത്തുകളെ വിട്ടിട്ട് പോകാൻ മറിയക്ക് കഴിയുന്നില്ല. എന്നാൽ മാർത്തയ്ക്കാകട്ടെ യേശുക്രിസ്തു പറയുന്നത് കേൾക്കുന്നതിലല്ല താത്പര്യം, അദ്ദേഹത്തിനും ശിഷ്യന്മാർക്കും രുചിയോടെ ഭക്ഷണം വിളമ്പാനാണ്. ഈ രണ്ടുകൂട്ടരും അവരവരുടെ ആത്മീയ ഉയർച്ചയുടെ രണ്ട് പടികളിലാണ്. ദൈവത്തെ സേവിക്കുകയാണ് മാർത്ത ചെയ്യുന്നത്. എന്നാൽ മറിയ മാർത്തയെക്കാൾ ഉയർന്ന പടിയിലാണ്. സുവിശേഷത്തിന്റെ രഹസ്യം ഗ്രഹിക്കാൻ വരം ലഭിച്ചവൾ. പക്ഷെ ഈ രണ്ടുപേരും വചനം പറയാൻ ഇപ്പോൾ യോഗ്യരല്ല. പ്രത്യേകിച്ച് മാർത്തയ്ക്ക് സേവനകർമ്മത്തിൽ ആണ് കൂടുതൽ താത്പര്യം, വചനശ്രവണത്തിലല്ല.

വിശ്വാസികളിൽ തന്നെ രണ്ടു വിഭാഗക്കാരെക്കുറിച്ച് യേശുക്രിസ്തു പറയുന്നുണ്ട്. ''ഈ ലോകത്തിന്റെ മക്കൾ'', ''മരിച്ചവർ'' എന്നൊക്കെയാണ് ഒരുകൂട്ടരെക്കുറിച്ച് യേശു ക്രിസ്തു പറയുന്നത്. അവർ സുവിശേഷത്തിന്റെ പാതയിൽ സഞ്ചരിക്കാൻ യോഗ്യരല്ല. വചനം ഗ്രഹിക്കാനുള്ള വരം അവർക്ക് ലഭിച്ചിട്ടില്ല. ലൗകീക ആഗ്രഹങ്ങൾ പൂർത്തീകരിക്കാൻ ഉന്നൽകൊടുത്തുകൊണ്ടുള്ള ജീവിതം നയിക്കുന്നവർ ഈ കൂട്ടത്തിലാണ് പെടുന്നത്. ജഢീകാഭിലാഷങ്ങൾ ഉള്ളവർക്ക് അത് പൂർത്തീകരിക്കാതെ കഴിയില്ല. ജഢീകാഭിലാഷം ആത്മാഭിലാഷത്തിന്റെ ശത്രുവാണ്. ജഢീകാഭിലാഷങ്ങൾ ഉള്ളവൻ ജഢീകനാണ്, അവന്റെ ചിന്തയും പ്രവർത്തിയും, പ്രാർത്ഥനയുമെല്ലാം ജഢീകത്തിനുവേണ്ടിയായിരിക്കും. മറ്റുള്ളവരുടെ ജഢീകവിഷയങ്ങളില്ലാതെ അവരുടെ ആത്മീയ കാര്യങ്ങളിലേക്ക് അത്തരക്കാരുടെ മനസ് ഉയരില്ല. കാരണം ജഢീക തലത്തിന്റെ ഇരുമ്പു ചങ്ങലകളാൽ അവർ ബന്ധിതരാണ്. അപ്പൻ, അമ്മ, ഭാര്യ, മക്കൾ, സമ്പത്തുകൾ, വീട് ഒക്കെ അവനെ ബന്ധിച്ചിരിക്കുകയാണ്.

ലോകത്തിന്റെ മക്കൾക്ക് ലോകത്തിന്റെ സുവിശേഷം പ്രസംഗിക്കാനെ അവർക്ക് കഴിയൂ. രോഗശാന്തിക്കും. ജോലികിട്ടാനും, മക്കളുണ്ടാകാനും ഒക്കെ പ്രാർത്ഥിക്കുന്ന ''പ്രോസ്പെരിറ്റി ഗോസ്പെൽ'' എന്ന ഓമനപ്പേരിലറിയപ്പെടുന്ന ഒരു വിശേഷമാണവർ പറയുന്നത്. യഥാർത്ഥ സുവിശേഷം എന്താണെന്ന് മനസിലാക്കാൻ പോലും അവർ തയ്യാറല്ല. ബുദ്ധിയിൽ ലൗകീകമോഹങ്ങൾ നിറഞ്ഞിരിക്കുമ്പോൾ ജ്ഞാനം പ്രാപിക്കാൻ കഴിയില്ല. അവിടെ ആത്മജ്ഞാനത്തിനായുള്ളാ ദാഹം പ്രത്യക്ഷപ്പെടുമ്പോൾ മാത്രമാണ് ഒരാൾ ജീവന്റെ ജലമായ യഥാർത്ഥ സുവിശേഷത്തിനു വേണ്ടി ദാഹിക്കുന്നത്. ആ ദാഹം ഉണ്ടാകുന്നതിനുമുൻപ്, അവനോട് സുവിശേഷം പറഞ്ഞിട്ട് ഒരു കാര്യവുമില്ല, അതുകൊണ്ട് അത് പറയരുത് എന്ന് തന്നെയാണ് യേശുക്രിസ്തു പറഞ്ഞത്. എങ്കിലും പലരും യേശുക്രിസ്തു പറഞ്ഞത് എന്തെന്ന് മനസിലാക്കുന്നില്ല. സുവിശേഷം എല്ലാവരോടും എല്ലാവർക്കും പറയാം എന്നാണ് പലരും

ധരിച്ചിരിക്കുന്നത്. ആകാം, അത് ലോകത്തിന്റെ സുവിശേഷം മാത്രം, അഥവാ ഇന്ന് പരക്കെ പറയപ്പെടുന്ന സുവിശേഷം.

യേശുവിന്റെ കൽപനപ്രകാരം എല്ലാം വിട്ട് യേശുവിനെ അനുഗമിച്ചവരായ ശിഷ്യന്മാർക്ക് വരം ലഭിച്ചിട്ടുണ്ട് എന്ന് യേശുക്രിസ്തു പറയുന്നുണ്ട്. എങ്കിലും യേശുക്രിസ്തു പറയുന്നത് കാര്യമായി ഒന്നും അവർക്ക് മനസിലാക്കാൻ കഴിയുമായിരുന്നില്ല. ആ കാരണം കൊണ്ടുതന്നെ യേശുക്രിസ്തുവിനു പറയാനുണ്ടായിരുന്ന പല ദിവ്യരഹസ്യങ്ങളും യേശുക്രിസ്തു ശിഷ്യന്മാരോട് പറയുന്നില്ല എന്ന് ബൈബിൾ രേഖപ്പെടുത്തുന്നു. അതിനർത്ഥം മൂന്നരക്കൊല്ലക്കാലം യേശുക്രിസ്തു പറഞ്ഞത് സ്വർഗരാജ്യത്തിന്റെ താഴെ തലത്തിലെ വിഷയങ്ങളായിരുന്നു എന്നാണ്. യേശുക്രിസ്തു പറഞ്ഞതും ചെയ്തതും മുഴുവൻ രേഖപ്പേടുത്തപ്പെട്ടിട്ടില്ല എന്ന് വി. യോഹന്നാൻ പറയുന്നു.

### പരിജ്ഞാനം

ആത്മീയ വിഷയങ്ങളെക്കുറിച്ചുള്ള അറിവിനെ വിജ്ഞാനം, പരിജ്ഞാനം എന്നാണ് പറയുന്നത്. പരിജ്ഞാനം ഇല്ലാത്ത പ്രാസംഗീകർ അന്ധന്മാരാണ് എന്നാണ് വി.പത്രോസ് പറയുന്നത്. യേശുവിന്റെ നാമത്തിൽ പ്രസംഗിക്കുന്ന പ്രവാചകന്മാർക്ക്, അത്ഭുതങ്ങൾ ചെയ്യുന്ന ദൈവദാസന്മാർക്ക്, ഭൂതങ്ങളെ പുറത്താക്കിയവർക്ക്, നാളെ സംഭവിക്കാവുന്ന ഒരവസ്ഥയെക്കുറിച്ച് ഒരു മുന്നറിയിപ്പ് യേശുക്രിസ്തു നൽകുന്നു.

മറ്റുള്ളവരെ രക്ഷിക്കണം, അവരുടെ ആത്മാക്കൾ നശിച്ചുപോകുന്നു, താൻ അറിഞ്ഞ സത്യം മറ്റുള്ളവരോട് പറയണം എന്നൊക്ക് ചിന്തിക്കുന്നവർ ശ്രദ്ധിച്ചിരിക്കേണ്ട പ്രധാന കാര്യം അത് ദൈവത്തിന്റെ ഇഷ്ടമാണോ എന്നാണ്. മനുഷ്യന്റെ ആഗ്രഹങ്ങൾക്കനുസരിച്ച് അവൻ പ്രവർത്തിക്കുന്നത് ദൈവരാജ്യത്തിൽ പ്രവേശിക്കാൻ തടസമായിത്തീരുന്നതുകൊണ്ട് അത് പാപമായി പരിഗണിക്കപ്പെടുന്നു. യേശുക്രിസ്തു ക്രൂശുമരണത്തിന് വഴങ്ങരുത് എന്ന പത്രോസിന്റെ ആഗ്രഹം പത്രോസിനെ സാത്താനാക്കുന്നു എന്ന് "സാത്താനേ നീ എനിക്കിടർച്ചയാകുന്നു, എന്നെ വിട്ട് പോകുക" എന്ന് പറാഞ്ഞുകൊണ്ട് യേശുക്രിസ്തു കാണിച്ചു തരുന്നു. യേശുക്രിസ്തു പറയുന്നു:-

7:21 കർത്താവേ, കർത്താവേ എന്ന്, എന്നോടു വിളിച്ചപേക്ഷിക്കുന്നവനല്ല, എൻെറ സ്വർഗസ്ഥനായ പിതാവിൻെറ ഇഷ്ടം നിറവേറ്റുന്നവനാണ്, സ്വർഗരാജ്യത്തിൽ പ്രവേശിക്കുക.

22 അന്ന് പലരും എന്നോടു ചോദിക്കും: കർത്താവേ, കർത്താവേ, ഞങ്ങൾ നിൻെറ നാമത്തിൽ പ്രവചിക്കുകയും നിൻെറ നാമത്തിൽ പിശാചുക്കളെ പുറത്താക്കുകയും നിൻെറ നാമത്തിൽ നിരവധി അദ്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തില്ലേ? 23
അപ്പോൾ ഞാൻ അവരോടു പറയും: നിങ്ങളെ ഞാൻ ഒരിക്കലും അറിഞ്ഞിട്ടില്ല; അനീതി പ്രവർത്തിക്കുന്നവരേ, നിങ്ങൾ എന്നിൽനിന്ന് അകന്നു പോകുവിൻ.

*(അത്ഭുതങ്ങളുടെ പിന്നാലെ പായുന്നവർ ശ്രദ്ധിക്കുക)*

24 എൻെറ ഈ വചനങ്ങൾ ശ്രവിക്കുകയും അവ അനുസരിക്കുകയും ചെയ്യുന്നവൻ പാറമേൽ ഭവനം പണിത വിവേകമതിയായ മനുഷ്യനു തുല്യനായിരിക്കും. 25
മഴപെയ്തു, വെള്ളപ്പൊക്കമുണ്ടായി, കാറ്റൂതി, അതു ഭവനത്തിൻമേൽ ആഞ്ഞടിച്ചു. എങ്കിലും അതു വീണില്ല. എന്തുകൊണ്ടെന്നാൽ, അതു പാറമേൽ സ്ഥാപിതമായിരുന്നു.

26 എൻെറ ഈ വചനങ്ങൾ കേൾക്കുകയും എന്നാൽ, അത് അനുസരിക്കാതിരിക്കുകയും ചെയ്യുന്നവൻമണൽപ്പുറത്തു ഭവനം പണിത ഭോഷനു തുല്യനായിരിക്കും. 27 മഴപെയ്തു, വെള്ളപ്പൊക്കമുണ്ടായി, കാറ്റൂതി, അതു ഭവനത്തിൻമേൽ ആഞ്ഞടിച്ചു, അതു വീണുപോയി. അതിൻെറ വീഴ്ച വലുതായിരുന്നു.

പരിജ്ഞാനമുള്ള ഒരു വ്യക്തിയുടെ ലക്ഷണങ്ങൾ എന്തൊക്കെ എന്നറിഞ്ഞിരിക്കുന്നത് ആത്മീയയാത്രയിൽപ്രയോജനപ്രദമാണ്. ഭഗവത് ഗീതയുടെ ജ്ഞാനേശരി ഭാഷ്യമാണ് താഴെ ഉദ്ധരിച്ചിട്ടുള്ളത്. ഒരു സത്യാന്വേഷിക്കുണ്ടായിരിക്കേണ്ട ഗുണങ്ങൾ സവിസ്തരം പ്രദിപാദിച്ചിരിക്കുന്നതുകൊണ്ട് അതിവിടെ പ്രസക്തമാണെന്ന് കരുതുന്നു.

ശ്ലോകം 13:7

അമാനിത്വമദംഭിത്വ
മഹിംസാ ക്ഷാന്തിരാർജ്ജവം
ആചാര്യോപാസനം ശൌചം
സ്ഥൈര്യമാത്മവിനിഗ്രഹഃ

കുലജാതിധനാദികളിൽ അഭിമാനമില്ലായ്മ, കഴിവുകളിൽ ഗർവിക്കാതിരിക്കുക, പരദ്രോഹചിന്തയില്ലായ്മ, എന്തും സഹിക്കാനുള്ള കഴിവ് ഉണ്ടായിരിക്കുക, ഏതിലും നേരായമാർഗ്ഗം പിന്തുടരുക, ഗുരുവിനെ ഉപാസിക്കുക, ഹൃദയശുദ്ധി പുലർത്തുക, ലക്ഷ്യത്തിൽനിന്ന് ചലിച്ചുപോകാതിരിക്കുക, മനസ്സിനെ നിയന്ത്രിക്കുക എന്നിവയാണ് പ്രാഥമികമായി ശീലിക്കേണ്ട ജ്ഞാനസാധനകൾ.

**അമാനിത്വം:**

അപ്രകരമുള്ള ഒരുവൻ മറ്റാരുമായി തന്നെ തുലനം ചെയ്യുന്നതിന് ഇഷ്ടപ്പെടുന്നില്ല. അവൻെറ മാന്യതയെപ്പറ്റി ആരെങ്കിലും സംസാരിക്കനിടയായാൽ അത് ഒരു ഭാരമായിട്ടാണ് അവൻ കരുതുന്നത്. ആരെങ്കിലും അവൻെറ ഗുണഗണങ്ങളെപ്പറ്റി പുകഴ്ത്തുകയോ അവനോട് ആദരവ് കാണിക്കുകയോ അവൻെറ യോഗ്യതയെപ്പറ്റി വർണ്ണിക്കുകയോ ചെയ്യുമ്പോൾ നീർച്ചുഴിയിലകപ്പെട്ട നീന്തൽക്കാരനെപ്പോലെയോ വ്യാധനാൽ വിഘാതം ചെയ്യപ്പെട്ട മാൻപേടയെപ്പോലെയോ അവൻ ഭയചകിതനാകുന്നു. അവന് എന്തെങ്കിലും പ്രാധ്യാനം ആരെങ്കിലും നൽകണമെന്ന് അവൻ അശേഷം ആഗ്രഹിക്കുന്നില്ല. ആരെങ്കിലും അവനെ പ്രശംസിച്ചാൽ അത് ഒരാപത്തായിട്ടാണ് അവൻ കാണുന്നത്. ആളുകൾ, തന്നെ പൂജ്യനായിട്ട് ബഹുമാനിക്കുകയോ തന്നെ പ്രകീർത്തിക്കുകയോ തന്നെപ്പറ്റി പ്രത്യേകമായി ഓർത്തിരിക്കുകയോ ചെയ്യുന്നത് ലവലേശം ആഗ്രഹിക്കാത്ത അവൻ എങ്ങനെയാണ് അന്യരുടെ അഭിവന്ദനങ്ങൾ സ്വീകരിക്കുക?

ആരെങ്കിലും അവനെ വണങ്ങിയാൽ അതൊരു വലിയ ദുരന്തമായിട്ടാണ് അവന് അനുഭവപെടുന്നത്. ബൃഹസ്പതിയെപ്പോലെ സർവജ്ഞനാണെങ്കിലും അവൻ പ്രശസ്തനാകാൻ ഭയപെടുന്നത് കൊണ്ട് ഒരു വിലക്ഷ്ണനെപ്പോലെ പെരുമാറുന്നു. അവൻെറ ചാതുര്യവും മഹത്ത്വവും ഒളിച്ചുവെച്ചുകൊണ്ട് അതീവസന്തോഷത്തോടെ ഒരുന്മത്തനായി അവൻ ഭാവിക്കുന്നു. അവൻ ലൌകികകാര്യങ്ങളിൽ വിമുഖനും ശാസ്ത്രചർച്ചകൾ നടത്തുന്നതിൽ വിരസനും നിശബ്ദജീവിതം നടത്തുന്നതിൽ ഇഷ്ടമുള്ളവനുമാണ്. ജനങ്ങൾ അവനെ അവഗണിക്കണമെന്നും സംബന്ധികൾ അവനെ അലട്ടരുതെന്നും ആൽമാർത്ഥമായി ആഗ്രഹിക്കുന്നു. മര്യാദയും വിനയവും വളർത്തുന്നതിനുതകുന്ന പ്രവൃത്തികൾ മാത്രമേ അവൻ ചെയ്യുകയുള്ളൂ.ആരും അവ

ൻെറ ജീവിതത്തെ ശ്രദ്ധിക്കരുതെന്നും അവൻെറ പേരുപോലും ഓർത്തിരിക്കരുതെന്നും ഒരുവൻ പോലും അവനെ ഭയപ്പെടുവാൻ ഇടയാകരുതെന്നും അവൻ ഈശ്വരനോട് പ്രാർത്ഥിക്കുന്നു. അവൻ ഏകാന്ത ഇഷ്ടപ്പെടുന്നു. വായുവിനോട് സൗഹൃദം പുലർത്തുന്നതിനും ആകാശവുമായി ആശയവിനിമയം ചെയ്യുന്നതിനും വൃക്ഷങ്ങളെ ജീവിതത്തെക്കാൾ കൂടുതലായി സ്നേഹിക്കുന്നതിനും അവൻ ഇച്ഛിക്കുന്നു. വിജന പ്രദേശങ്ങൾ അവനിൽ സന്തോഷം ഉളവാക്കുന്നു. അവൻ ജീവിച്ചിരിക്കുന്നുവോ രമിച്ചുവോ എന്ന് മറ്റുള്ളവർക്ക് അറിയാൻ പാടില്ലാത്ത ഒരു നിലയിലാണ് അവൻ ജീവിക്കാൻ ആഗ്രഹിക്കുന്നത്. ചുരുക്കിപ്പറഞ്ഞാൽ ഇപ്രകാരമുള്ള ലക്ഷണങ്ങൾ ഒരുവനിൽ കാണുമ്പോൾ അവൻ ജ്ഞാനം കൈവരിച്ചിരിക്കുന്നുവെന്നറിയുക. താൻ കേമനാനെന്നുള്ള ഭാവമില്ലാതിരിക്കുന്ന ഈ സ്വഭാവ വിശേഷണമാണ് അമാനിത്വം.

**അദംഭിത്വം:**

ഇനിയും അദംഭിത്വത്തെപ്പറ്റി പറയാം. ജീവാപായമുണ്ടാകുമെന്ന് ഭയപ്പെടുന്ന സന്ദർഭത്തിൽപോലും തൻെറ നിഗൂഢമായ സമ്പത്തിനെ വെളിപ്പെടുത്താൻ ഒരു പിശുക്കൻ തയ്യാറാവുകയില്ല. അതുപോലെ, ദംഭം ഇല്ലാത്ത ഒരുവൻ ഒരിക്കലും ചേഷ്ട കൊണ്ടോ വാക്കുകൊണ്ടോ ജീവഹാനി ഉണ്ടാകുമെന്നു വന്നാൽ പോലും താൻ ചെയ്തിട്ടുള്ള പുണ്യകർമ്മങ്ങളെ പരസ്യമാക്കുകയില്ല. അനുസരണംകെട്ട ഒരു പശു അതിൻെറ പാൽ ചുരത്തികൊടുക്കാതെ പിൻവലിക്കുന്നു. ഒരു അഭിസാരിക തനിക്ക് ഏറികൊണ്ടിരിക്കുന്ന പ്രായം മറച്ചുവെയ്ക്കാൻ ശ്രമിക്കുന്നു. വനത്തിൽകൂടി യാത്ര ചെയ്യാനിടവരുന്ന ഒരു ധനികൻ തൻെറ കൈവശമുള്ള ധനം സുരക്ഷിതമായി ഒളിച്ചുവെയ്ക്കുന്നു. കുലീനമായ ഒരു സ്ത്രീ അവളുടെ ശരീരം ആപാദചൂഡം മറയ്ക്കുന്നു. കർഷകൻ വിത്തു വിതച്ചു കഴിഞ്ഞ് അത് മണ്ണുകൊണ്ടു മൂടുന്നു. ഇതുപോലെ, അവൻ തൻെറ ഔദാര്യത്തെയും സൽപ്രവൃത്തികളേയും രഹസ്യമായിത്തന്നെ സൂക്ഷിക്കുന്നു. അവൻ വേഷവിധാനം ചെയ്ത് അവൻെറ ശരീരത്തെ മോടി പിടിപ്പിക്കുകയില്ല. ആരെയും സ്തുതിക്കാറില്ല. അവൻെറ ധാർമ്മികപ്രവർത്തനങ്ങളെപ്പറ്റി ആരോടും പറയുകയില്ല. മറ്റുള്ളവർക്ക് ചെയ്തുകൊടുത്തിട്ടുള്ള സഹായങ്ങളെപ്പറ്റി അവൻ നിശബ്ദത പാലിക്കുന്നു. അവൻെറ അറിവ് അവൻ പ്രകടിപ്പിക്കാറില്ല. പ്രശസ്തിക്കുവേണ്ടി അത് വിൽക്കുകയില്ല. ശാരീരികസുഖസൗകര്യങ്ങൾ നേടുന്നതിൽ അവൻ പിശുക്ക് കാണിക്കുമെങ്കിലും ധർമ്മപ്രവർത്തനങ്ങൾക്ക് ഉദാരമായി ചെലവഴിക്കുന്നു. ദാനം ചെയ്യുന്ന കാര്യത്തിൽ അവൻ സുരതരുവിനോടു മത്സരിക്കാൻ തയ്യാറാണ്. അവൻ കൃശഗാത്രനായിരിക്കും. അവൻെറ ഗൃഹസൗകര്യങ്ങൾ വളരെ പരിമിതമാണ്. അവൻ സ്വധർമ്മങ്ങൾ ചെയ്യുന്നതിൽ അതീവ തൽപരനാണ്. ആത്മ ജ്ഞാനത്തെപ്പറ്റി ചർച്ചചെയ്യുന്നതിൽ ചതുരനാണ്. എന്നാൽ മറ്റു കാര്യങ്ങളിൽ മന്ദബുദ്ധിയെപ്പോലെ പെരുമാറും. വാഴ, അശക്തമായ പൊള്ളയായ ഒരു ചെടിയായി തോന്നുമെങ്കിലും അത് ധാരാളമായി ആസ്വാദ്യകരമായ പഴങ്ങൾ നൽകുന്നു. കാറ്റിന് പറത്തി കളയാൻ തക്കവണ്ണം ലഘുവും ദുർബലവുമായ കാർമേഘങ്ങൾ ശക്തിയായി മാരിചൊരിയുമ്പോൾ ഇതെങ്ങനെ അവയ്ക്കു സാധിക്കുമെന്ന് നാം അത്ഭുതപ്പെടുന്നു. അതുപോലെ, ബാഹ്യമായി നിസ്സാരനും ദാരിദ്രനുമായി തോന്നുമെങ്കിലും ആത്മജ്ഞാനം നിറഞ്ഞ, പുണ്യവാനായ ഈ പൂർണ്ണ പുരുഷനിൽ കാണുന്ന ലക്ഷണങ്ങളെല്ലാം ദംഭമില്ലായ്മയുടെ പ്രത്യക്ഷലക്ഷണങ്ങളാണ്. അവൻ ജ്ഞാനവുമായി സഹവർത്തിക്കുന്നു.

**അഹിംസ:**

അടുത്തത് അഹിംസയാണ്. വിവധ ചിന്താഗതികൾ ഇതിനെ വിവധരീതിയിൽ വിവരിച്ചിട്ടുണ്ട്. മൃഗങ്ങളെ യജ്ഞങ്ങൾക്കുവേണ്ടി കൊല്ലുന്നത് ഹിംസയല്ലെന്നാണ് പൂർവമീമാംസകാരുടെ പക്ഷം. ഒരു വൃക്ഷത്തെ കാത്തു സൂക്ഷിക്കാൻവേണ്ടി അതിൻെറ കൊമ്പുകൾ മുറിച്ച് ചുറ്റും വേലികെട്ടുന്നതുപോലെയോ, വിശപ്പു ശമിപ്പിക്കാൻ സ്വ

ന്തം കൈകൾ അറുത്തെടുത്ത് പാചകം ചെയ്തു ഭക്ഷിക്കുന്നതുപോലെയോ ക്ഷേത്രംപൊളിച്ച് അതിൻെറ സാധനസാമഗ്രികൾ കൊണ്ട് അതിനുള്ളിൽ തന്നെ ഒരു പന്തൽ പണിയുന്നതുപോലെയോ ആണ് ഈ വാദഗതി. ഭൂമി വരൾച്ചയെ അഭിമുഖീകരിമ്പോൾ മഴപെയ്യിക്കുന്നതിനുവേണ്ടി അവർ പല യജ്ഞങ്ങളും നടത്തുന്നു. മൃഗങ്ങളെ കൊന്നാണ് ഈ യജ്ഞങ്ങൾ നടത്തുന്നത്. ഈ രീതിയിൽ ഹിംസയുടെ വിത്തുവിതച്ച് എങ്ങനെയാണ് അഹിംസ കൊയ്തെടുക്കുന്നത്? അഹിംസയുടെ തീരം ഇവരിൽ നിന്ന് വളരെ അകലെയാണ്. ഹിംസയിൽ കൂടി അഹിംസ പാലിക്കാമെന്നുള്ള ഇവരുടെ ചിന്താഗതി ആശ്ചര്യകരമായിരിക്കുന്നു.

ആയുർവേദശാസ്ത്രവും ഇക്കാര്യത്തിൽ ഒരുപോലെ വിചിത്രമാണ്. ഒരു ജീവനെ രക്ഷിക്കാൻവേണ്ടി മറ്റൊരു ജീവനെ നശിപ്പിക്കുന്നതിന് അവർ നിർദ്ദേശിക്കുന്നു. ആളുകൾക്ക് അസുഖം ബാധിക്കുകയും വേദനകൊണ്ട് പുളയുകയും ചെയ്യുമ്പോൾ ചികിത്സയ്ക്കായി ചെടികളെ പിഴുതെടുക്കുകയും വൃക്ഷങ്ങളെ വെട്ടിമുറിക്കുകയും തടികളുടെ തൊലിയുരിച്ചെടുക്കുകയും ചെയ്യുന്നു. ഇതെല്ലാം വലിയ കടാഹത്തിലിട്ടു തിളപ്പിക്കുന്നു. ആരോടും ശത്രുതയില്ലാത്ത ചെടികളെയും വൃക്ഷങ്ങളെയും ഇപ്രകാരം വരട്ടി ജീവനില്ലാതാക്കുന്നു. സുഖക്കേടു ബാധിച്ച മനുഷ്യരെ രക്ഷിക്കാനായി മൃഗങ്ങളെ കൊന്ന് അതിൻെറ പിത്തനീരെടുക്കുന്നു, ഇതെല്ലാം വാസഗൃഹങ്ങൾ പൊളിച്ചെടുത്ത് ക്ഷേത്രങ്ങളും പ്രതിമാലയങ്ങളും പണിയുന്നതുപോലെയാണ്; മറ്റുള്ളവരെ കവർച്ചചെയ്ത് ധർമ്മശാലകൾ നടത്തുന്നതുപോലെയാണ്; ശരീരം മുഴവൻ നഗ്നമാക്കി നിർത്തിക്കൊണ്ട് ശിരസ്സ് മാത്രം മറയ്ക്കുന്നതു പോലെയാണ്; കമ്പിളി കത്തിച്ച് തണുപ്പു മാറ്റുന്നതുപോലെയാണ്; ആനയെ കുളിപ്പിക്കുന്നതു പോലെ അർത്ഥശൂന്യമാണ്; കാളയെ വിറ്റിട്ട് തൊഴുത്തു നിർമ്മിക്കുന്നതുപോലെയാണ്; തത്തയെ കൊടുത്ത് കൂടുമാറ്റി വാങ്ങുന്നതുപോലെയാണ്. ഈ പ്രവൃത്തികൾ ഇവർ ഗൌരവമായി ചെയ്യുന്നതാണോ? അതോ നേരമ്പോക്കിനുവേണ്ടിയോ? നാം അവരോട് സഹതപിക്കണോ?

ചില മതാചാരപ്രകാരം കുടിക്കുന്നതിനുള്ള ജലം അരിച്ചെടുക്കുന്നു. ആ നടപടിയിൽ അനേകം ജീവജാലങ്ങൾ നശിക്കുന്നു. മറ്റു ചിലർ ഹിംസയെ ഭയന്ന് ധാന്യങ്ങൾ വേവിക്കുന്നില്ല. തന്മൂലം അവരുടെ ജീവൻ തന്നെ ഹിംസിക്കപ്പെടുന്നു.

അല്ലയോ അർജ്ജുന. ശാസ്ത്രവിധിയനുസരിച്ച് നടത്തുന്ന ഹിംസ അഹിംസയ്ക്ക് തുല്യമാണെന്നു വാദിക്കുന്ന പൂർവമീമാസകരുടെ സിദ്ധാന്തം വഴിപിഴച്ചതാണ്. അഹിംസയെപ്പറ്റി പറയാൻ തുടങ്ങിയപ്പോൾ ആദ്യം തന്നെ അതിൻെറ യഥാർത്ഥ സ്വഭാവത്തെപ്പറ്റി മാത്രം പറയണമെന്ന് ഞാൻ ഉദ്ദേശിച്ചതാണ്. എന്നാൽ ഇതേപ്പറ്റിയുള്ള വിവിധ ചിന്താഗതികൾ എന്തൊക്കെയാണെന്ന് നീ അറിഞ്ഞിരിക്കണമെന്ന് എനിക്കു തോന്നി. അല്ലാത്ത പക്ഷം നിനക്ക് ശരിയായി കാര്യങ്ങൾ ഗ്രഹിക്കാൻ കഴിയാതെ വരും. തന്നെയുമല്ല, ഒരു കാര്യം വിശദീകരിക്കുമ്പോൾ അതെപ്പറ്റി മറ്റുള്ളവരുടെ അഭിപ്രായങ്ങൾക്കൂടി വ്യക്തമാക്കിയില്ലെങ്കിൽ, തൻെറ ചിന്താഗതി സരളമായി പ്രതിപാദിക്കാൻ സാധ്യമല്ല. അതുകൊണ്ടാണ് പ്രകൃതത്തിൽ നിന്ന് വ്യതിചലിച്ച് ഇപ്രകാരം പറയാൻ ഇടയായത്.

ഇനിയും അഹിംസയെപ്പറ്റിയുള്ള എൻെറ അഭിപ്രായം പറയാം. ഒരു ഉരകല്ല് ശുദ്ധമായ സ്വർണ്ണത്തെ വെളിവാക്കുന്നതുപോലെ, ഒരുവൻ അഹിംസയുടെ ശരിയായ സ്വഭാവം മനസ്സിലാക്കിയിട്ടുണ്ടോ എന്നുള്ള വിവരം അവൻെറ ദൈനംദിന ജീവിതത്തിലെ പ്രവൃത്തികൾ വെളിവാക്കുന്നു. അവന് ജ്ഞാനോദയം ഉണ്ടാകുമ്പോൾ അവൻെറ മനസ്സിൽ അഹിംസ ദൃഢമായി പതിയുന്നു. ഒരു കൊക്ക്, അതിൻെറ ഇരയുടെ മേൽ കണ്ണും നട്ട് വേഗത്തിലും എന്നാൽ ജാഗ്രതയോടും കൂടി അലകളെ മുറിക്കാതെയും ജലപരപ്പിൽ ചലനമുണ്ടാക്കാതെയും വെള്ളത്തിൽ നടക്കുന്നതുപോലെ, മധുകരം പരാഗത്തെ ഞെരിക്കാതെ ലാഘവത്തോടെ താമരപ്പൂവിൽ വന്നിരിക്കുന്നതു

പോലെ, ഭൂരേണുക്കളിൽ പോലും സൂക്ഷ്മജീവികളുണ്ടെന്ന ധാരണയോടെ, കാരുണ്യാതിരേകത്താൽ അവൻ തൻെറ പാദങ്ങൾ ഭൂമിയിൽ വെയ്ക്കുന്നു. അവൻ എവിടെപ്പോയാലും എല്ലാ ജീവികളെയും അവൻെറ ജീവനേക്കാൾ കൂടുതലായി സ്നേഹിക്കുകയും സംരക്ഷിക്കുയും ചെയ്യുന്നു. ഒരു പൂച്ച അതിൻെറ കുഞ്ഞുങ്ങളെ നോവിക്കാതെ സ്നേഹത്തോടെ കടിച്ചെടുക്കുന്നതുപോലെ തൻെറ ശിശുവിനെ കാത്തിരിക്കുന്ന വത്സലയായ മാതാവിൻെറ പേലവമായ വാത്സല്യം പോലെ, മൃദുലതരമായിട്ടുള്ളതാണ് അവൻെറ കാൽവെയ്പ്. ഒരു ഉറുമ്പിനേയോ പുഴുവിനെയോ വഴിയിൽ കണ്ടാൽ അവൻ വഴിമാറി നടക്കുന്നു. ഒരു ചെറിയ ജീവിയെപ്പോലും ചവിട്ടാൻ ഇടയായാൽ അത് ആ ജീവിയിൽ കുടികൊള്ളുന്ന സർവ്വ വ്യാപിയായ പരം പൊരുളിൻെറ നിദ്രയ്ക്ക് ഭംഗംവരുമെന്നും ആ ജീവിയുടെ ശാരീരികശക്തിക്ക് ഊനം തട്ടുമെന്നും അവൻ വിശ്വസിക്കുന്നു. അത്രത്തോളം ദയാമയനായ അവനെ എത്ര പ്രശംസിച്ചാലും മതിയാകുന്നില്ല. ഒരു ഉറുമ്പിനു മഹാമേരുപർവതത്തിൻെറ മുകളിൽ കയറാൻ കഴിയാത്തതുപോലെ അവൻെറ മുന്നിൽ കാണുന്ന ഒരു ജീവിയേയും എത്ര ശ്രമിച്ചാലും അവന് ചവിട്ടാൻ സാധ്യമല്ല.

അവൻ കാരുണ്യത്തിൻെറ കനികൾ പേറിക്കൊണ്ടാണ് നടക്കുന്നത്. അവൻെറ വാക്കുകൾ നൈർമ്മല്യത്തിൻെറ നിറകുടമാണ്. അവൻ ശാന്തമായി ശ്വസിക്കുന്നു. അവൻെറ വദനം മനോജ്ഞതയുടെ മണിവീണയാണ്. അവൻെറ ദന്തങ്ങൾ മാധുര്യത്തിൻെറ മുളകളാണ്. അവൻ സംസാരിക്കാൻ ഒരുമ്പെടുമ്പോൾ തന്നെ സ്നേഹം പുറത്തേക്ക് ഊറിവരുന്നു; പിന്നാലെ ദയാമസൃണമായ വാക്കുകളും. അവൻ നിവൃത്തിയുള്ള ആരോടും സംസാരിക്കാറില്ല. അവൻെറ സംസാരം മറ്റുള്ളവരുടെ വികാരങ്ങളെ വ്രണപ്പെടുത്തിയേക്കുമോ എന്ന് അവൻ ഭയപ്പെടുന്നു. അത് ആർക്കും കഷ്ടപ്പാടുകൾ ഉണ്ടാക്കരുതെന്നും യാതൊരുവിധത്തിലുള്ള ശങ്കയ്ക്കും ഇടനൽകരുതെന്നും അവൻ ആഗ്രഹിക്കുന്നു. ആരെയും അവരുടെ ജോലിയിനിന്നു പിന്തിരിപ്പിക്കാതെ, ആരും അവൻെറ നേരെ ദുർമുഖം കാണിക്കുന്നതിനിടയാകാതെ, ആരെയും ഭയപ്പെടുത്താതെ സംസാരിക്കണമെന്നാണ് അവൻെറ ചിന്താഗതി. എന്നാൽ ആരെങ്കിലും അവനോട് സംസാരിക്കുന്നതിന് അഭ്യർത്ഥിച്ചാൽ അവൻ അൻപോടെ സംസാരിക്കുന്നു. തൻെറ രക്ഷിതാവിൽ നിന്നുതിരുന്ന വാക്കുകൾപോലെ ഇമ്പത്തോടെ ശ്രോതാവ് അതു കേൾക്കുന്നു. അവൻെറ സംസാരം സത്യനിഷ്ഠമായിരിക്കും. അത് മിതമായിട്ടുള്ളതും ആത്മാർഥത നിറഞ്ഞതും അമൃതിൻെറ അലകൾ പോലെ മാധുര്യമേറിയതും ആയിരിക്കും. അത് ആരെയും വേദനിപ്പിക്കുകയില്ല. ആരെയും ക്ഷോഭിപ്പിക്കുകയോ പരിഹസിക്കുകയോ അവഹേളിക്കുകയോ ചെയ്യുകയില്ല. വിവാദവിഷയങ്ങളെ അവൻെറ സംസാരത്തിൽ നിന്ന് ഒഴിച്ചു നിർത്തുന്നു. പിടി വാദം, ആവേശം, കാപട്യം, പ്രത്യാശ, ശങ്ക, ചതി തുടങ്ങിയ വൈകല്യങ്ങൾ ഒന്നും തന്നെ അവൻെറ സംസാരത്തിൽ കാണുകയില്ല.

അവൻെറ കടാക്ഷം എപ്പോഴും ഋജുവാരിക്കും. അവൻെറ കണ്ണുകൾ ഒരിക്കലും കോപകലുഷിതമാവുകയില്ല. എല്ലാ ജീവികളിലും ഒരേ ആത്മാവ് വസിക്കുന്നുവെന്ന് അവൻ വിശ്വസിക്കുന്നതിനാൽ അതിന് ഉപദ്രവം ഇല്ലാതിരിക്കാൻവേണ്ടി ജീവികളെ വീക്ഷികുന്നതിൽ നിന്നുപോലും അവൻ ഒഴിഞ്ഞു മാറുന്നു. അവൻെറ ആന്തരികമായ കാരുണ്യം കൊണ്ട് അവൻ ആരെയെങ്കിലും കടാക്ഷിക്കാൻ ഇടയായാൽ ചന്ദ്രൻെറ അദൃശ്യമായ അമൃതകിരണങ്ങൾ ചകോരത്തിനു തൃപ്തി നൽകുന്നതു പോലെ അവൻെറ കടാക്ഷം അവർക്ക് സീമാതീതമായ സംതൃപ്തി നൽകുന്നു. അവൻ ചൊരിയുന്ന കടാക്ഷത്തിൻെറ നിഷ്കളങ്കത, കടാക്ഷംകൊണ്ട് കുഞ്ഞുങ്ങളെ മുലയൂട്ടുന്ന കൂർമ്മത്തിൻെറ കടാക്ഷത്തിനു പോലും അപരിചിതമാണ്.

അവൻെറ നോട്ടം ഹൃദ്യമാണെന്നതുപോലെ അവൻെറ കൈകൾ കർമ്മനിരതമാണ്. ലക്ഷ്യപ്രാപ്തിയിലെത്തിയ യോഗികൾ ഇച്ഛാരഹിതരായിരിക്കുന്നതുപോലെ, അവൻെറ കൈകൾ പ്രവൃത്തിരഹിതമാണ്. വിറകില്ലാതെ വരുമ്പോൾ അഗ്നി അണ

ഞ്ഞുപോകുന്നു; മൂകനായ ഒരുവൻ നിശബ്ദനായിരിക്കുന്നു; അന്ധനായ ഒരുവൻ ഒന്നും കാണുന്നില്ല. അതുപോലെ, അവൻെറ കൈകൾകൊണ്ട് പ്രവർത്തിക്കാൻ ഒന്നും ശേഷിച്ചിട്ടില്ലാത്തതുകൊണ്ട് അത് നിർവ്യാപാരമാകുന്നു. വായുവിനെ ഭേദ്യം ചെയ്യുമെന്നും ആകാശത്തെ ചീന്തുമെന്നും ഭയന്ന് അവൻ കൈകൾ ചലിപ്പിക്കുന്നതേയില്ല. പിന്നെ എങ്ങനെയാണ് അവൻ സ്വന്തം ശരീരത്തിലിരിക്കുന്ന കൊതുകിനെ അടിച്ചോടിക്കുന്നതും കണ്ണീച്ചയെ ആട്ടിക്കളയുന്നതും മൃഗങ്ങളെയോ പക്ഷികളെയോ വിരട്ടിയോടിക്കുന്നതും? ഒരു ദണ്ഡുപോലും കൈയിലേന്താൻ ഇഷ്ടപെടാത്ത അവൻ ആയുധങ്ങളെപ്പറ്റി ചിന്തിക്കുന്നതേയില്ല. രോമങ്ങൾ ത്രസ്സിക്കുമെന്ന് ഭയന്ന് അവൻ തൻെറ ശരീരത്തെ തൊട്ടുതടവുകയില്ല. അവൻെറ കൈകളിലെ നഖങ്ങൾ അവൻ വളർത്തുന്നു. കവണയേറുപോലെയുള്ള ഒരു പ്രവർത്തിയായി കരുതി, ഒരു താമരപ്പൂ വിനോദത്തിനുവേണ്ടി പോലും കൈയിലെടുത്തു വീശുകയോ പുഷ്പഹാരം കൈയിലിട്ട് ആട്ടുകയോ ചെയ്യുകയില്ല. അവൻെറ പാണികളെ സാധാരണയായി അവൻ പ്രവർത്തനരഹിതമായിവെച്ചിരിക്കുകയാണ്. എപ്പോഴെങ്കിലും പ്രവർത്തിപ്പി ക്കുന്നത് കൈകൾ കൂട്ടിചേർത്തു കൂപ്പുന്നതിനു മാത്രമാണ്. ഭയപ്പെട്ട വരെ നിർഭയരാക്കാനും അവശരെ ഉദ്ധരിക്കാനും ആർത്തന്മാരെ സഹായിക്കുന്നതിനും അവൻ കൈകൾ ഉയർത്താറുണ്ട്. അവൻെറ കൈകൾക്കുള്ളിടത്തോളം സ്നിഗ്ധത ചന്ദ്രകിരണങ്ങൾക്കുപോലുമില്ല. മാർദവമേറിയ അവൻെറ സ്പർശത്തെ താരതമ്യപ്പെടുത്തുമ്പോൾ മലയപർവതത്തിൽ നിന്നു വരുന്ന മന്ദമാരുതൻ പരുഷമാണ്. മൃദുലമായി അവൻ മൃഗങ്ങളെ തലോടുന്നു. അവൻെറ കൈകൾ ചന്ദനമരത്തെ പ്പോലെ കുളിർമയേകുന്നതാണ്. എന്നാൽ ചന്ദനമരം ഭക്ഷ്യയോഗ്യമായ ഫലങ്ങൾ നൽകുന്നില്ല. പക്ഷേ നിഷ്ഫലങ്ങളല്ല. ഈ അലങ്കാരഭാഷണം മതിയാക്കാം. സജ്ജനങ്ങളുടെ പ്രവർത്തനങ്ങൾ അവരുടെ ചിത്തവൃത്തിയും സ്വഭാവവുമായി പരിപൂർണ്ണ യോജിപ്പിലായിരിക്കുമെന്നറിയുക.

അവൻെറ മനസ്സ് എപ്രകാരമാണ്? അതെപ്പറ്റി പ്രത്യേകം പറയേണ്ട കാര്യമുണ്ടോ? ഇതുവരെ വിവരിച്ചതെല്ലാം വേറെ ആർക്കാണ് ബാധകമായിരിക്കുന്നത്? ശിഖരങ്ങൾ വൃക്ഷത്തിൽ നിന്നു വേറിട്ട് നിൽക്കുമോ? അപ്പില്ലാതെ അർണ്ണമുണ്ടോ? സൂര്യനും അതിൻെറ കിരണങ്ങളും വ്യത്യസ്തമാണോ? അവയവങ്ങൾ ശരീരത്തിൽനിന്നു വ്യതിരിക്തമാണോ? സലിലത്വത്തെ സലിലത്തിൽനിന്ന് ഒഴിച്ചു നിർത്താമോ? അതുപോലെ, ഞാൻ ഇതുവരെ പറഞ്ഞ ബാഹ്യപ്രവർത്തനങ്ങളുടെയെല്ലാം ഉടമസ്ഥത മനസ്സിനാണെന്നറിഞ്ഞാലും. ഭൂമിയിൽ കുഴിച്ചിട്ട വിത്ത് വൃക്ഷമായി വളരുന്നതുപോലെ, മനസ്സ് ഇന്ദ്രിയങ്ങളിൽകൂടി പ്രകാശിക്കുന്നു. അഹിംസയ്ക്കു മനസ്സിൽ സ്ഥാനമില്ലെങ്കിൽ അതെങ്ങനെയാണ് പുറത്തേക്ക് പ്രകടീകൃതമാകുന്നത്?

അല്ലയോ അർജ്ജുന, ഒരഭിലാഷം ആദ്യമായി മനസ്സിൽ അങ്കുരിക്കുന്നു. അതു പിന്നീട് വായ്, നേത്രങ്ങൾ, പാണികൾ എന്നിവയുടെ മാധ്യമത്തിൽ കൂടി ഉദീരണം ചെയ്യപെടുന്നു. മനസ്സിൽ ആദ്യമായി ഇല്ലാത്ത ഒരു കാര്യം പുറത്തേക്ക് പ്രകടിപ്പിക്കാൻ സാധ്യമാണോ? മണ്ണിൽ വിത്തില്ലെങ്കിൽ മുളപൊട്ടി പുറത്തേക്ക് വരുമോ? ചരട് വലിക്കുന്ന പാവകളിക്കാരൻ ചരടുവലി നിർത്തുമ്പോൾ പാവകൾ നിശ്ചലമാകുന്നില്ലേ? ഉറവിടം വറ്റിപ്പോയാൽ പിന്നെ എങ്ങനെയാണ് ഒരു നദി ഒഴുകുന്നത്? ജീവനില്ലാത്ത ഒരു ശരീരത്തിനു എങ്ങനെയാണ് പ്രവർത്തിക്കാൻ കഴിയുക? അതുപോലെ മനസ്സിൻെറ സാരവത്തായ പ്രവർത്തനം നിലയ്ക്കുമ്പോൾ ഇന്ദിയങ്ങളുടെ പ്രവർത്തനവും നിലയ്ക്കുന്നു. ഇന്ദ്രിയങ്ങളുടെ എല്ലാ പ്രവർത്തികളും മനസ്സിൽ നിന്നാണ് ഉടലെടുക്കുന്നത്. മനസ്സ് ഇന്ദ്രിയങ്ങളിൽകൂടി പ്രവർത്തിക്കുന്നു. മനസ്സിൽ രൂപം കൊള്ളുന്ന ഏതാഗ്രഹവും പുറത്തേക്ക് വരുന്നത് ഇന്ദ്രിയങ്ങളുടെ ചാലുകൾ വഴിയാണ്. പക്വമായ ഒരു ഫലത്തിൻെറ പരിമളം നാനാദിക്കിലേക്കും വ്യാപിക്കുന്നതുപോലെ, അഹിംസ മനസ്സിൽ സുസ്ഥിരമാകുമ്പോൾ അത് പുറത്തേക്ക് പ്രകടമാവുന്നു. സമുദ്രത്തിൽ വേലിയേറ്റം ഉണ്ടാകുമ്പോൾ ഉൾക്കടലിലും വെള്ളം നിറയുന്നതുപോലെ, മനസ്സിന് ലഭിക്കുന്ന അഹിംസാ സമ്പത്ത് ഇന്ദ്രിയങ്ങൾക്കും പകുത്തു

